

എം. കൃഷ്ണൻനായർ



# സാഹിത്യവാരഫലം

ഒരിക്കൽ ബർനാർഡ്ഷായോട് ഒരാൾ ചോദിച്ചു സ്ത്രീയും രാഷ്ട്രീയ പ്രവർത്തകനും തമ്മിലുള്ള വ്യത്യാസമെന്തെന്ന്. അദ്ദേഹം ഉത്തരം നല്കി:— സ്ത്രീ ഒക്കുകില്ല (No) എന്നു പറഞ്ഞാൽ ചിലപ്പോൾ നടന്നേക്കും (*may be*) എന്നാണ് അർത്ഥം. ചിലപ്പോൾ നടന്നേക്കും എന്നാണ് അവൾ പറയുന്നതെങ്കിൽ അതിന്റെ അർത്ഥം നടക്കും എന്നാണ്. ആകട്ടെ (yes) എന്നാണ് പറയുന്നതെങ്കിൽ അവൾ സ്ത്രീയല്ല.

രാഷ്ട്രീയ പ്രവർത്തകൻ ആകട്ടെ എന്നു പറഞ്ഞാൽ ചിലപ്പോൾ നടന്നേക്കും എന്നർത്ഥം. ചിലപ്പോൾ നടന്നേക്കും എന്നാണ് അയാൾ പറയുന്നതെങ്കിൽ അതിന്റെ അർത്ഥം നടക്കുകില്ല എന്നാണ്. ഒക്കുകില്ല എന്നു പറയുന്നവൻ രാഷ്ട്രീയ പ്രവർത്തകനല്ല.

നമ്മുടെ ഒരു നിരൂപകൻ (പേരു പറയുന്നതു ശരിയല്ല) സാഹിത്യകൃതി കൊള്ളാമെന്നു പറഞ്ഞാൽ അതിനു ചില ഗുണങ്ങൾ മാത്രമുണ്ട് എന്നു നമ്മൾ മനസ്സിലാക്കിയാൽ മതി. ചില ഗുണങ്ങൾ ഉണ്ടെന്ന് അദ്ദേഹം എഴുതിയാൽ ഒട്ടും കൊള്ളുകില്ല എന്നാണ് അതിന്റെ അർത്ഥം. ഒട്ടും കൊള്ളുകില്ല എന്ന് അദ്ദേഹം മൊഴിയാടുകയേയില്ല. മൊഴിയാടിയാൽ അദ്ദേഹം നിരൂപകനല്ലാതാവും. അതുകൊണ്ട് ഗുണപാഠം എഴുതട്ടെ. സ്ത്രീയും രാഷ്ട്രീയ പ്രവർത്തകനും ആ നിരൂപകനും ഒന്നാണ്.

## തീർത്ഥാടനസ്മൃതി

ഭൂതകാലസംഭവങ്ങൾ പ്രായമേറിയ വേളയിൽ പുനരാവിഷ്കരിക്കാൻ നമുക്ക് എന്തു കൗതുകമാണെന്നോ! കുഞ്ഞുനാളിൽ മണ്ണുകൊണ്ട് അമ്പലമുണ്ടാക്കി കൊച്ചു കരിങ്കൽക്കഷണത്തെ ദേവനാക്കി അതിനകത്തു പ്രതിഷ്ഠിച്ച് അതിന്റെ മുൻപിൽ കളിക്കൂട്ടുകാരിയുമായി കൈകൂപ്പി നിന്നവരാണ് നമ്മളിൽ പലരും. പ്രായമായാൽ നമ്മൾ പ്രിയതമയുമായി കന്യാകുമാരിയിലെ ക്ഷേത്രത്തിന്റെ മുൻപിൽ ചെന്നു തൊഴുതു നില്ക്കും. മണ്ണുകൊണ്ടു ചോറും ഇലകൾ കൊണ്ടു കൂട്ടാനുമുണ്ടാക്കി അച്ഛനും അമ്മയുമായി കളിച്ചവർ പ്രായപൂർത്തിയിൽ സാക്ഷാൽ പിതാവായി, സാക്ഷാൽ അമ്മയായി ജീവിക്കുന്നു. ഭക്ഷണം തയ്യാറാക്കുന്നു. ഭൂതകാലത്തിന്റെ സ്മരണകളെ സമ്പൂർണ്ണമായും നശിപ്പിക്കാൻ സാദ്ധ്യമല്ല. അവ മറ്റൊരു വിധത്തിൽ പ്രത്യക്ഷങ്ങളാവും. മനുഷ്യൻ കാടുകളിൽ കടന്നുചെന്ന് വില്ലും അമ്പും കൊണ്ട് മൃഗങ്ങളെ കൊന്നുവോ? അതേ. ഇന്നത്തെ മനുഷ്യനും അങ്ങനെതന്നെ. 'ഹാ നല്ല ദിവസം. തോക്കെടുത്തു കാട്ടിൽ വേട്ടയ്ക്കു പോകാം.' പോകുന്നു. ജീവികളെ കൊല്ലുന്നു. പ്രാകൃത മനുഷ്യനും അയാളുടെ പ്രണയിനിയും വള്ളിയിലിരുന്ന് ഊഞ്ഞാലാടി രസിച്ചെങ്കിൽ ആധുനിക കാമുകനും അയാളുടെ കാമുകിയും വീട്ടുമുറ്റത്തു ഊഞ്ഞാൽ കെട്ടി ഒരുമിച്ചിരുന്ന് ആടുന്നു. അന്നത്തെ കാമുകിയുടെ അഴിഞ്ഞുലഞ്ഞ തലമുടിയിൽ ചന്ദ്രൻ മുല്ലപ്പൂമാല ചൂടിയിട്ടുണ്ടെങ്കിൽ ഇന്നും അതേ പൂമാല ആധുനിക കാമുകിയുടെ തലമുടിയിൽ ചൂടിക്കുന്നു. പണ്ട് അഗ്നി ആളിക്കത്തിച്ച് അതിന്നടുത്തിരുന്ന് മനുഷ്യൻ ആധ്യാത്മികാനുഭൂതിക്കു വിധേയനായി വർത്തിച്ചോ? എങ്കിൽ ഇന്നു ശബരിമലയിൽ പോകുന്നവർ ആഴികൂട്ടി ശരണം വിളിച്ച് ഐശ്വരാനുഭൂതിയിൽ ചെന്നു വീഴുന്നു. ചെടികൾ പൂത്തുനില്ക്കുന്ന കൊച്ചു കാടുകളിൽ പ്രാചീന മനുഷ്യർ പരിമളം നുകർന്ന് നടന്നു. ഇന്ന് പട്ടണത്തിലെ ചില മന്ദിരങ്ങളിൽ നടക്കുന്ന പുഷ്പപ്രദർശനം കണ്ട് അവർ അതേ സൗരഭ്യം ആസ്വദിക്കുന്നു.



ബർണാർഡ്ഷാ

കൗമാരത്തിൽ അച്ഛനുമമ്മയുമായി കളിച്ചവർ, മണ്ണമ്പലത്തിൽ തൊഴുതവർ പ്രായമെത്തിയപ്പോൾ കന്യാകുമാരിയിലെത്തി ദേവതാരാധനം നടത്തിയത് ഹൃദ്യമായി വർണ്ണിക്കുന്നു കരിമ്പുഴ രാമചന്ദ്രൻ. ഭാര്യയും ഭർത്താവും കന്യാകുമാരിയിലെ കടപ്പുറത്തു നടക്കുമ്പോൾ എന്തു സംഭവിച്ചുവെന്നു കേട്ടാലും.

> ചിപ്പിയാൽത്തീർത്ത നാനാതരം കൗതുക
> വസ്തുക്കൾ പാതയ്ക്കിരുവശത്തും
> വില്പനാർത്ഥം വച്ചതാകെ നോക്കി
> ക്കൊണ്ടു
> ചിത്തം തെളിഞ്ഞു നാം നിർഗമിക്കേ
> എൻ കൈ കോർത്തുകൊണ്ടോതി നീ:
> 'ചാഞ്ചാടും
> ചന്തങ്ങൾ! ചിപ്പികൾ തൻ കിണുക്കം!
> പച്ചയിൽ നീലിമ ചാർത്തിയ കാവടി
> കാട്ടും മുരുക രഥത്തിളക്കം!
> കൊക്കുരുമ്മി പ്രേമഭാവം നിവേദിക്കും
> പച്ചച്ചിറകാർന്നോർ തൻ പൊരുത്തം
> പോകുമ്പോൾ നമ്മൾക്കിതൊക്കെ
> വാങ്ങാം
> കൊച്ചു
> വീടിൻ മുറികളലങ്കരിക്കാൻ''

കുഞ്ഞുങ്ങളുടെ പ്രവൃത്തികൾ പ്രായമായവർ അനുകരിക്കുക മാത്രമല്ല, അവർ (പ്രായമെത്തിയവർ) ശിശുതയിലേക്കു അനായാസമായി പോകുകയും ചെയ്യും. കാവ്യത്തിലെ തരുണി സ്വന്തം ശൈശവത്തിലേക്കു പോകുന്നത് കവി എത്ര ഭംഗിയായി ചിത്രീകരിക്കുന്നുവെന്നു നോക്കുക. ആകർഷകമായ വർത്തമാനകാലത്തിൽ നിന്ന് അതിനെക്കാൾ ആകർഷകമായ ഭൂതകാലത്തിലേക്കുള്ള ഈ പ്രയാണം മനുഷ്യസ്വഭാവത്തിനു തികച്ചും യോജിച്ചതുതന്നെ. കാവ്യത്തിന്റെ ഒടുവിലത്തെ രണ്ടു വരികൾക്കുള്ള ദുർഗ്രഹതയും

ദാരുമയസ്വഭാവവും ഒഴിവാക്കിയിരുന്നെങ്കിൽ ഇത് ഉത്കൃഷ്ടമായ കാവ്യമായി പരിലസിക്കുമായിരുന്നു. (കാവ്യം മാതൃഭൂമി ആഴ്ചപ്പതിപ്പിൽ-തീർത്ഥാടനസ്മൃതി)

* * *

ഒരു പടിഞ്ഞാറൻ നേരമ്പോക്ക്. ഒരതിമദ്യപൻ റോഡിൽ കൂടക്കൂടെ വീണും എഴുന്നേററും ദേഹമാകെ മുറിവുപററിയും വീട്ടിലെത്തിയപ്പോൾ വേലക്കാരൻ വാതിൽ തുറന്നുകൊടുത്തു. അയാൾ മുറിക്കകത്തു ചെന്നപ്പോൾ ഭാര്യ നല്ല ഉറക്കത്തിലാണെന്നു കണ്ടു. സ്വന്തം ശരീരത്തിലെ മുറിവുകളും അവയിൽനിന്ന് ഒലിക്കുന്ന ചോരയും ഭാര്യ കാണരുതെന്ന് വിചാരിച്ച് അയാൾ കുളിമുറിക്കകത്തു കയറി കണ്ണാടിയുടെ മുൻപിൽ നിന്ന് ഒരുവിധത്തിൽ അവയെല്ലാം മറച്ചു. നേരം വെളുത്ത് ഭാര്യ കുളിമുറിയിലേക്കു ചെന്നു. അവൾ അവിടെനിന്നു വിളിച്ചു പറഞ്ഞു: "നിങ്ങൾ ഇന്നലെ കുടിച്ചു ലക്കുകെട്ടാണ് വീട്ടിൽ വന്നത്. മുറിവുകളിൽ ഒട്ടിക്കേണ്ട 'ജോൺസൺ ടേപ്പ്' മുഴുവൻ നിങ്ങൾ കണ്ണാടിയിലാണ് ഒട്ടിച്ചത്. കലാകാരന്മാർ സത്യമാവിഷ്കരിക്കുന്നതിനു പകരമായി സത്യത്തിന്റെ പ്രതിഫലനത്തെ ചിത്രീകരിക്കുമ്പോൾ അതു പരിഹാസജനകമായിത്തീരുന്നു.

## "ക്ഷണികമീ ജീവിതം"

മകന്റെ വിവാഹം കഴിഞ്ഞു. അവന്റെ പ്രഥമരാത്രി. അമ്മ പതുക്കെ എഴുന്നേററു. മകനും മരുമകളും കിടക്കുന്ന മുറിയുടെ അടച്ച വാതിലിന്റെ താക്കോൽദ്വാരത്തിൽ കാതുവച്ചു നിന്നു. എനിക്കു നേരിട്ടറിയാമായിരുന്ന ഈ സ്ത്രീ മരിച്ചുപോയി. അവർ അങ്ങനെ നിന്നപ്പോൾ അവർക്കു സ്വന്തം അസ്തിത്വത്തെക്കുറിച്ചു മാത്രമേ ബോധമുണ്ടായിരുന്നുള്ളു. സാർത്ര് പറയുമ്പോലെ ആ സമയത്ത് മറെറാരാൾ അവിടെ വരികയും അവർ നില്ക്കുന്നതു കാണുകയും ചെയ്താൽ ആ സ്ത്രീ ലജ്ജിക്കും. സ്വന്തം പ്രവർത്തനങ്ങളിൽനിന്നു മാറിയ വ്യക്തിയായി അവർ നില്ക്കുന്നതിനു ഹേതു ആ മറെറാരാളിന്റെ ആഗമനമാണ്. താക്കോൽദ്വാരത്തിൽ കാതുവച്ചു നിന്ന സ്ത്രീ താൻ ചെയ്യുന്നതിൽ കവിഞ്ഞ് ഒന്നുമല്ല. ആ അവസ്ഥയ്ക്കു മാററം വരുത്തുന്നത് പുതിയ ആളിന്റെ വരവാണ്. തന്റെ പ്രവൃത്തി വന്നയാൾ കണ്ടു എന്നു മനസ്സിലാക്കുമ്പോഴാണ് മറെറാരു വ്യക്തിയായി ആ സ്ത്രീ നില്ക്കുന്നത്. (ആശയമാകെ സാർത്രിന്റേത്). ഇ.വി.ശ്രീധരൻ "ക്ഷണികമീ ജീവിതം" എന്ന ചെറുകഥയിലൂടെ അവതരിപ്പിക്കുന്ന രാമനാഥൻ ജീവിതത്തിന്റെ കെടുതികൾ കണ്ട് സ്വന്തം വ്യക്തിത്വം മറന്ന ആളാണ്. ഭൗതികജീവിതമില്ല അയാൾക്ക്. മുരുകന്റെ അമ്പലം വിററ് ആധ്യാത്മികതയെ പലായനം ചെയ്യിച്ചവനാണ് രാമനാഥൻ. കതകിന്റെ അടുത്തുനിന്നു മകന്റെയും മരുമകളുടെയും സംഭാഷണം കേൾക്കുന്ന സ്ത്രീക്ക് താൽകാലികമായ വ്യക്തിത്വമെങ്കിലുമുണ്ട്. രാമനാഥന് അതുമില്ല. അയാൾ ശവമെന്നപോലെ നീങ്ങുന്നു. ക്ഷണികമായി ലഭിച്ച ഒരു ബന്ധത്തിൽ—തന്നെ ആമജ്ജനം ചെയ്യിച്ച് അന്ത്യശ്വാസം വലിക്കുന്നു. അർത്ഥശൂന്യമായ ഈ ലോകത്തെ അർത്ഥശൂന്യനായ മനുഷ്യനെന്ന നിലയിൽ രാമനാഥനു കഥയിൽ സ്ഥാനമുണ്ട്. പണ്ട് ഞാൻ വായിച്ച The Nature of the Physical World എന്ന പുസ്തകത്തിലെ ഒരു ഭാഗം ഓർമ്മയിലെത്തുന്നു. (Sir Arthur Eddington എഴുതിയത്). ഭ്രമണം ചെയ്യുന്ന ഇലക്ട്രോൺ കണങ്ങളോടുകൂടി പരമാ

> **"വളയിട്ട കൈകൾ സ്റ്റിയറിങ് വീൽ തിരിക്കുന്നതിനെക്കുറിച്ച് നിങ്ങളുടെ അഭിപ്രായം?"**
> **"സുന്ദരിയാണ് വീൽ തിരിക്കുന്നതെങ്കിൽ ആകർഷകം. പക്ഷേ റോഡേ പോകുന്ന പുരുഷന്മാരുടെ ജീവൻ അപകടത്തിലാണ്."**

ണുക്കൾ അങ്ങോട്ടുമിങ്ങോട്ടും പായുന്നു. തമ്മിലിടിച്ചു പുറകോട്ടു ചാടുന്നു. പരമാണുവിൽനിന്നു സ്വാതന്ത്ര്യം നേടിയ ഇലക്ട്രോണുകൾ ആറിരട്ടിവേഗത്തിൽ പായുന്നു. പരമാണുവിനു ചുററും അവ വളഞ്ഞ് പായുകയാണ്. ഈ കാഴ്ച അദ്ഭുതാവഹമാണ്. "അജ്ഞാതമായ ഒരു ശക്തി നമുക്കജ്ഞാതമായ രീതിയിൽ പ്രവർത്തിക്കുന്നു." ഈ ഒടുവിലത്തെ വാക്യമാണ് ശ്രദ്ധാർഹം. അജ്ഞാതമായ ശക്തി—

> **ഉത്കൃഷ്ടങ്ങളായ മണ്ഡലങ്ങളിലേക്ക് സ്വയം ഉയരുകയും മഹാവ്യക്തികളുടെ നിസ്സാരദോഷങ്ങളെ പരിഗണിക്കാതിരിക്കുകയും ചെയ്യുമ്പോഴാണ് വ്യക്തിക്ക് അന്തസ്സ് ഉണ്ടാകുക. ഉത്കൃഷ്ടമായ മണ്ഡലത്തിലേക്ക് ആസാദ് ഉയരുന്നില്ല. ആത്മകഥയിലെ മാലിന്യവിക്ഷേപങ്ങൾ എടുത്തുമാററൂ. പിന്നെ ഇതിലൊന്നും കാണുകയില്ല.**

അതാണ് പ്രധാനം. അതു പ്രവർത്തിക്കുമ്പോൾ ചിലർ ആഹ്ളാദിക്കുന്നു, മററു ചിലർ വിഷാദിക്കുന്നു. ചിലർ ഓടുന്നു. വേറെ ചിലർ ജാഡ്യത്തോടെ കിടക്കുന്നു. കിടന്നു മരിക്കുന്ന ഒരാളിനെയാണ് കഥാകാരൻ ചിത്രീകരിക്കുന്നത്. ആഹ്ളാദിക്കുന്നവനെയും ആലേഖനം ചെയ്യാം. അനുവാചകന്റെ തത്ത്വചിന്ത എന്തായാലും ചിത്രീകരണം വിശ്വാസജനകമാണെങ്കിൽ അയാൾക്കിഷ്ടമാവും. ശ്രീധരന്റെ ദുരന്തവീക്ഷണത്തിലും വിഷാദാത്മകതയിലും വിശ്വസിക്കാത്ത ഞാൻ അദ്ദേഹത്തിന്റെ കഥ വായിച്ചു രസിക്കുന്നു. (കഥ കലാകൗമുദിയിൽ)

* * *

ആത്മാവ് പ്രവർത്തിക്കുന്നില്ല, ആഹ്ളാദിക്കുന്നില്ല എന്ന അർത്ഥത്തിൽ ശങ്കരാചാര്യർ പറയുന്നു:-

നിശി വേശ്മനി പ്രദീപേ ദീപ്യതി ചൗരസ്തു
വിത്തമപഹരതി
ഈരയതി വാരയതി വാ തം ദീപഃ
കിം തഥാ££ത്മാ££പി.

(വീട്ടിൽ രാത്രി ദീപം പ്രകാശിക്കുമ്പോൾ കള്ളൻ വിത്തം അപഹരിച്ചു കൊണ്ടുപോകുന്നു. വിളക്ക് അവനെ പ്രേരിപ്പിക്കുന്നുണ്ടോ തടയുന്നുണ്ടോ? അതുപോലെതന്നെ ആത്മാവും—പ്രബോധനസുധാകരഃ ശ്ളോകം 37) കല ദീപം പോലെ പ്രകാശിക്കുന്നു. പ്രസാദാത്മകതയുമാകാം വിഷാദാത്മകതയുമാകാം.

## അഴുകുന്ന രചന

സാഹിത്യകാരന്മാരാണ് നമ്മുടെ സമുദായത്തിന് ഒരു ഭാവനിബന്ധനം ഉണ്ടാക്കുന്നത്. എഴുത്തച്ഛനും കുഞ്ചൻനമ്പ്യാരും ജനിച്ചിട്ടില്ലായിരുന്നെങ്കിൽ, സി.വി.രാമൻപിള്ളയും ചന്തുമേനോനും ഇവിടെ ആവിർഭവിക്കാതിരുന്നെങ്കിൽ നമ്മുടെ സാംസ്കാരികജീവിതം ശൂന്യതയുടെ പ്രതീകമാകുമായിരുന്നു. സർഗ്ഗാത്മക സാഹിത്യകാരന്മാർ നിർമ്മിച്ച ആ ഭാവനിബന്ധനത്തെ തകർക്കുകയാണ് ദേശാഭിമാനി വാരികയിൽ "വ്യംഗ്യമില്ലാത്ത കാര്യങ്ങൾ" എന്ന കഥയെഴുതിയ വി.എസ്. അനിൽകുമാറും അദ്ദേഹത്തെപ്പോലുള്ള മററ് എഴുത്തുകാരും. വാക്കുകൾകൊണ്ട് ഒരു ഘടനയുണ്ടാക്കി അതിൽ എന്തും നിവേശിപ്പിക്കാം. നിങ്ങൾക്കു നൃത്തം ചെയ്യണോ? അതിനുള്ളിൽ അതായിക്കൊള്ളൂ. ഇരുന്നു കണ്ണീരൊഴുക്കണോ? അതുമായിക്കൊള്ളൂ. പക്ഷേ അതു ഭവനമായിരിക്കണം. വാക്കുകൾ കൊണ്ടുള്ള ഘടനയായിരിക്കണം. ഇഷ്ടികകൾ തോന്നിയപോലെ വാരിക്കൂട്ടിയാൽ അതു ഭവനമാകുകയില്ല. അനിൽകുമാർ ചെയ്യുന്നത് ഈ കുത്സിതമായ പ്രവൃത്തിയാണ്. കലയുടെ അഴുകി നാറിയ ശവമാണ് അദ്ദേഹം ഒരു നല്ല വാരികയുടെ വെൺമയാർന്ന താളുകളിൽ എടുത്തു കിടത്തിയിരിക്കുന്നത്. അദ്ദേഹം ഇത് എത്രവേഗം അവസാനിപ്പിക്കുമോ അത്രത്തോളം വാരികയ്ക്കു നന്ന്, മലയാളികൾക്കു നന്ന്.

## ചോദ്യം, ഉത്തരം

"വായിക്കേണ്ട ജപ്പാനീസ് നോവലുകളേവ? ആററംബോംബിട്ടതിന്റെ ശേഷമുള്ള ജപ്പാനെക്കുറിച്ചായിരിക്കണം ആ നോവലുകൾ."

"ഈ വിഷയത്തെക്കുറിച്ച് ഞാൻ മുൻപെഴുതിയിരുന്നു. എങ്കിലും പറയാം. കാസുവോ ഈഷി ഗൂറോയുടെ A Pale View of Hills. ഇത് ഒരു ചെറിയ മാസ്ററർപീസാണ്. ഈഷി ഗൂറോയുടെ ആത്മാവുതന്നെ കലയായി ആവിർഭവിക്കുകയാണ് ഈ നോവലിൽ. (King Penguin പ്രസാധനം). Masuji Ibuse എഴുതിയതും John Bester ഇംഗ്ലീഷിലേക്കു തർജ്ജമ ചെയ്തതുമായ "Black Rain" ഒന്നാമത്തെ നോവൽ. "കഴിഞ്ഞ ഇരുപത്തഞ്ചു കൊല്ലങ്ങൾക്കുള്ളിൽ വന്ന പത്ത് ഉത്കൃഷ്ടമായ നോവലുകളിൽ ഇതിനും സ്ഥാനമുണ്ട്"ന്ന് സി.പി.സ്നോ അഭിപ്രായപ്പെട്ടു. രണ്ടു നോവലുകളും രണ്ടു തരത്തിലാണ്. ഈഷി ഗൂറോയുടെ കൃതിക്കു ധ്വനനശക്തി കൂടും. Black Rain ഏതാണ്ട് 'വാച്യ'മാണ്. എങ്കിലും ശക്തിക്കു കുറവില്ല. (Black Rain—Bantam Books)

"പെൺകുട്ടികൾ നഗ്നത പ്രദർശിപ്പിക്കുന്നമട്ടിൽ വസ്ത്രധാരണം ചെയ്യുന്നതിനെക്കുറിച്ച് താങ്കളുടെ അഭിപ്രായമെന്താണ്?"

(ചോദ്യം ററി.കെ.സി.അഹമ്മദിന്റേത്. ദുബായിയിൽനിന്ന്)

"എനിക്കതിനോട് എതിർപ്പൊന്നുമില്ല. കാരണം ഏതു പെൺകുട്ടിക്കും എന്റെ പേരക്കുട്ടിയുടെ പ്രായമേ കാണൂ. അർദ്ധനഗ്നതയോ പൂർണ്ണനഗ്നതയോ കണ്ടാൽ ഇത്ര പ്രായമായ എനിക്കു മേശയോ കസേരയോ കണ്ടാലുണ്ടാകുന്ന വികാരമേ ഉണ്ടാകൂ. പക്ഷേ കാര്യമതല്ല. പെൺകുട്ടികളുടെ പ്രായം കൂടിയ അമ്മമാരും മുത്തശ്ശികളുമാണ് ഇന്ന് പെൺകുട്ടികളെപ്പോലെ വസ്ത്രധാരണം ചെയ്യുന്നത്."



"ചെറുപ്പക്കാരികൾ കുററബോധത്തോടെ പുരുഷന്മാരെ നോക്കുന്നത് എപ്പോൾ?"

"അവരുടെ തെററുകൾ പുരുഷന്മാർ കാണുമ്പോൾ. ഞാനൊരു ബേക്കറിയിൽ നില്ക്കുകയായിരുന്നു റൊട്ടിവാങ്ങാൻ. കാണാൻ കൊള്ളാവുന്ന ഒരു പരിചാരിക അവിടെ എന്തോ വാങ്ങാൻ വന്നു. അവൾ എന്നെക്കണ്ടില്ലെന്നു നടിച്ചു. എന്നല്ല വല്ലാത്ത മട്ടിൽ അവഗണിക്കുകയും ചെയ്തു. ഞാൻ വാങ്ങിയ റൊട്ടി മററു സാധനങ്ങൾ നിറഞ്ഞ ബാഗിൽ തിരുകിവയ്ക്കാൻ ശ്രമിക്കുകയായിരുന്നു. അപ്പോഴേക്കും അവൾ വാങ്ങാനുള്ളതു വാങ്ങി. കടക്കാരൻ 4 രൂപ 80 പൈസ എന്ന് അവളോടു പറയുകയും ചെയ്തു. അവൾ അഞ്ചുരൂപ നോട്ട് എടുത്തു നീട്ടിയപ്പോൾ അയാൾ ശൃംഗാരമന്ദസ്മിതത്തോടെ കണ്ണിറുക്കി അതു വേണ്ടെന്ന് അറിയിക്കുന്നതു ഞാൻ കണ്ടു. പെട്ടെന്ന് നോട്ട് ഉള്ളംകൈയിൽ ഒതുക്കിക്കൊണ്ട് അവൾ എന്നെ കുററബോധത്തോടെ നോക്കി. ചിരിച്ചു. ഞാൻ പകരം ചിരിച്ചില്ല. കടയുടമസ്ഥന്റെ പണം അയാളുടെ പരിചാരകൻ നഷ്ടപ്പെടുത്തുന്നല്ലോ എന്നു വിചാരിച്ചു ധർമ്മരോഷത്തോടെ നില്ക്കുന്ന എനിക്കു ചിരിക്കാൻ എങ്ങനെ കഴിയും?"

"വളയിട്ട കൈകൾ സ്റ്റിയറിങ് വീൽ തിരിക്കുന്നതിനെക്കുറിച്ച് നിങ്ങളുടെ അഭിപ്രായം?"

"സുന്ദരിയാണ് വീൽ തിരിക്കുന്നതെങ്കിൽ ആകർഷകം. പക്ഷേ റോഡേ പോകുന്ന പുരുഷന്മാരുടെ ജീവൻ അപകടത്തിലാണ്."

"ഭാര്യ?"

"ഭർത്താവിന്റെ മദ്യപാനം, വ്യഭിചാരം ഇവ ഒളിച്ചുവയ്ക്കുന്നവൾ. പക്ഷേ അയാളുടെ അമിതമായ പണച്ചെലവിനെക്കുറിച്ച് എല്ലാവരോടും പരാതി പറയും. ചേട്ടന്റെ കൂർക്കംവലി സഹിക്കാനാവില്ലെന്നും മററുള്ളവരെ അറിയിക്കും."

"ഭർത്താവ്?"

"ഭാര്യയുടെ ഒരു ദോഷവും അന്യരോടു പറയുകില്ല. ബന്ധുക്കളോടു പറയും. അവളുടെ കൂർക്കംവലി സഹിക്കാനാവില്ലെന്നു ബന്ധുക്കളോടുപോലും പറയുകില്ല."

"പബ്ളിക് ഫോൺ ബൂത്തുകളിൽ സ്ത്രീകൾ കയറാത്തത് എന്താണ്?"

"ടെലിഫോണിൽ സംസാരിക്കുന്ന സ്ത്രീയുടെ കുറഞ്ഞ സമയം അരമണിക്കൂറാണ്. അത്രയും സമയമെടുത്താൽ വെളിയിൽ കാത്തുനില്ക്കുന്നവർ തല്ലുകില്ലേ? ഒരു രൂപ ചെലവാക്കി മൂന്നു മിനിററ് സംസാരിക്കാൻ സ്ത്രീകൾ അത്ര ബുദ്ധിശൂന്യകളോ?"

"ബുദ്ധനെയും ക്രിസ്തുവിനെയും വിവേകാനന്ദനെയും രമണമഹർഷിയെയും കൃഷ്ണമൂർത്തിയെയും നിന്ദിക്കുന്ന രജനീഷ് അത്ര വലിയ ആളോ?"

"കൊച്ചു മനസ്സുകളുള്ളവരാണ് മഹാന്മാരെ നിന്ദിക്കുന്നത്."

"ഏററവും വിവേകമുള്ളത് ആർക്ക്?"

"വിദ്യുച്ഛക്തിക്ക്. ഇതെഴുതിക്കൊണ്ടിരുന്നപ്പോൾ ടെലിവിഷൻ സെററിൽനിന്ന് കാവ്യപാരായണത്തിന്റെ ശബ്ദമുയർന്നു. ഞാൻ ശബ്ദമൊഴിവാക്കാനായി മുറിയുടെ വാതിൽ അടച്ചു. അതു വേണ്ടായിരുന്നു. ഇലക്ട്രിസിററി സഹായിച്ചു. അതങ്ങ് അപ്രത്യക്ഷമായി. 'ഇലക്ട്രിസിററി ഇസ് സെൻസിബിൾ' എന്നു ഞാൻ എന്നോടുതന്നെ പറഞ്ഞു." (കവികൾ ക്ഷമിക്കണം. ആരൊക്കെയാണ് കവിത വായിച്ചതെന്ന് എനിക്കിപ്പോഴും അറിഞ്ഞുകൂടാ.)

## തവിട്ടുനിറം

തിരുവാഴിത്താൻ എന്നു പറഞ്ഞാൽ രാജസേവകൻ എന്നാണർത്ഥം. പക്ഷേ അതൊരു സംജ്ഞാനാമമായി കരുതി അങ്ങനെയൊരു വിദൂഷകൻ ഉണ്ടായിരുന്നതായി പലരും വിശ്വസിക്കുന്നുണ്ട്. അയാളുടെ പ്രവർത്തനങ്ങൾ കുപ്രസിദ്ധങ്ങളുമാണ്. ചുവരിൽ കരികൊണ്ടു കുറെ വരകൾ വരച്ചുവച്ച തിരുവാഴിത്താനോട് 'എന്താണിത്' എന്നു രാജാവു ചോദിച്ചു. "ഒരു സ്ത്രീ കുളികഴിഞ്ഞ് പുറംതിരിഞ്ഞു പോകുകയാണ്" എന്ന് അയാൾ മറുപടി നല്കി. "അവളുടെ മുഖമോ?" എന്നു തിരുമേനിയുടെ ചോദ്യം. "അത് ചുവരിനപ്പുറം കാണാം" എന്നായി തിരുവാഴിത്താൻ. രാജാവ് അപ്പുറത്തു ചെന്നു നോക്കിയപ്പോൾ അവിടെയും കരിക്കട്ടകൊണ്ട് നീണ്ട വരകൾ വരച്ചിരിക്കുന്നു. രാജാവ് "എന്തായിത്?" എന്നു ദേഷ്യത്തോടെ ചോദിച്ചപ്പോൾ "തിരുമേനീ അവൾ അങ്ങോട്ടു തിരിഞ്ഞുകളഞ്ഞു" എന്ന് അയാൾ പറഞ്ഞു.

ഒരിക്കൽ ഒരാൾ അയാളുടെ സ്നേഹിതന്റെ നവീനതമ ചിത്രം കാണാൻ ചെന്നു. ക്യാൻവാസ്സാകെ തവിട്ടുനിറത്തിലുള്ള ചായം തേച്ചിരിക്കുന്നു. ഒരററത്ത് സാന്ദ്രതയാർന്ന തവിട്ടുനിറവും. അത് ഒരു ചെറിയ കുമ്പാരം പോലിരുന്നു. പടം കാണാനെത്തിയയാൾ "എന്താണിത്?" എന്ന ചോദ്യമെറിഞ്ഞു. അപ്പോൾ ചിത്രകാരൻ പറഞ്ഞു:– "ചങ്ങാതി, 'പുല്ത്തകിടിയിൽ നില്ക്കുന്ന പശു'വാണിത്."

"പുല്ത്തകിടിയോ? എങ്കിൽ പച്ചയെവിടെ?"

ചിത്രകാരൻ:– പശു പുല്ലൊക്കെ തിന്നു. അതുകൊണ്ട് പച്ചയില്ല. തവിട്ടുനിറമേയുള്ളൂ.

"എന്നാൽ പശു എവിടെ?"

ചിത്രകാരൻ:– പശു പുല്ലുമുഴുവൻ തിന്നിട്ട് പൊയ്ക്കളഞ്ഞു.

"ശരി പുല്ലു മുഴുവൻ പശു തിന്നതുകൊണ്ടു പച്ചയില്ല. പശു പോയതുകൊണ്ട് അതും ചിത്രത്തിലില്ല. പിന്നെ ആ കട്ടിയായ തവിട്ടുനിറമെന്താണ്? ഒരു മൂലയിൽ കാണുന്നതോ?"

ചിത്രകാരൻ:– ചങ്ങാതീ പശു ഈ പുല്ലൊക്കെ തിന്നാൽ അത് എന്തുചെയ്യും? അതാണ് ആ തവിട്ടുകുമ്പാരം.

കെ.ആർ.മല്ലികയുടെ "വേര്" എന്ന

...ാറുകഥ നവീനതമമായ കഥയല്ല. എങ്കിലും അതിലാകെ തവിട്ടുനിറം. ഒരു മൂലയിൽ തവിട്ടുനിറത്തിന്റെ കൂമ്പാരവും. ഇതിൽക്കൂടുതലായി ഇക്കഥയെക്കുറിച്ച് എനിക്കൊന്നും പറയാനില്ല. (കഥ കുങ്കുമം വാരികയിൽ).

## നിരീക്ഷണം

രജനീഷിന്റെ മനസ്സ് കൊച്ചാണെങ്കിലും അദ്ദേഹത്തെ കൃഷ്ണമൂർത്തി 'ക്രിമിനൽ' എന്നു വിശേഷിപ്പിച്ചിട്ടുണ്ടെങ്കിലും ചിലപ്പോഴൊക്കെ അദ്ദേഹം സത്യം പറയും. നോബലിനെക്കുറിച്ച് അദ്ദേഹം പറഞ്ഞത് ഏതാണ്ടു സത്യം തന്നെയാണ്. സ്ഫോടകവസ്തുവായ 'ഡയനമൈററ്' കണ്ടുപിടിച്ചയാളാണ് നോബൽ. നൈറ്ററോഗ്ളിസറിനും കീസൽഗൂറും മററും ചേർത്തുണ്ടാക്കുന്നതാണ് ഇത്. ഈ സ്ഫോടകവസ്തുകൊണ്ടാണ് ലോകമഹായുദ്ധത്തിൽ കോടിക്കണക്കിന് ആളുകളെ കൊന്നത്. അതിന്റെ ഉൽപാദനത്തിലൂടെയാണ് നോബൽ സമ്പന്നനായതും. അങ്ങനെ ചോരകൊണ്ടു നനഞ്ഞ പണത്തിന്റെ പലിശയാണ് സമാധാനത്തിന്റെയും സാഹിത്യത്തിന്റെയും പേരിൽ വർഷംതോറും കൊടുക്കുക. സാർത്ര് അതു വേണ്ടെന്നു പറഞ്ഞു. അക്കാരണത്താൽ സാർത്ര് യഥാർത്ഥത്തിൽ മതവിശ്വാസമുള്ളയാളാണെന്നു രജനീഷ് അഭിപ്രായപ്പെടുന്നു.

* * *

ഹാസ്യത്തിന്റെ പേരുംപറഞ്ഞ് ചിലർ മാന്യന്മാരെ കടന്നൽപോലെ കുത്തുമ്പോൾ കടക്കണ്ണിൽ യഥാർത്ഥമായ ഹാസ്യത്തിന്റെ ചിരിയോടുകൂടി 'ദീപിക' ആഴ്ചപ്പതിപ്പിലെ പരശു പരിലസിക്കുന്നു. അദ്ദേഹത്തിന്റെ ഹാസ്യത്തിൽ അന്യനോടു പുച്ഛമില്ല, അന്യനെ കുത്തി മുറിവേല്പിക്കുന്നുമില്ല അത്. ആഹ്ളാദം നല്കുന്ന പംക്തിയാണ് പരശുവിന്റേത്.

## ആസാദിന്റെ ആത്മകഥ

ചരിത്രത്തിനു രൂപംനല്കുകയും മനുഷ്യരാശിയുടെ ഭവിതവ്യതയെ നിയന്ത്രിക്കുകയും ചെയ്യുന്നവരാണ് മഹാന്മാരെന്നു കാർലൈൽ പറഞ്ഞിട്ടുണ്ട്. (Heroes & Hero Worship എന്ന ഗ്രന്ഥം) ആ സങ്കല്പത്തെ അവലംബിച്ച് അദ്ദേഹം നെപ്പോളിയനെ വരെ മഹാനായി കാണുന്നു. കാർലൈലിന്റെ ഈ മതത്തിന് കടകവിരുദ്ധമാണ് ടോൾസ്ററോയിയുടെ മഹത്ത്വ സങ്കല്പം. ചരിത്രം ഒരു പ്രവാഹമാണെന്നും അതിനെ നിയന്ത്രിക്കാനോ രൂപവത്കരിക്കാനോ നേതാക്കന്മാർക്കു സാധിക്കുകയില്ലെന്നും ടോൾസ്ററോയി War & Peace എന്ന നോവലിലൂടെ സ്പഷ്ടമാക്കുന്നു. ജനക്കൂട്ടത്തെ തെരുവിലൂടെ പോകുന്ന കന്നുകാലികളോടാണ് അദ്ദേഹം ഉപമിക്കുന്നത്. അകലെയുള്ള പുൽപ്രദേശത്തെ ലക്ഷ്യമാക്കിയാണ് മൃഗങ്ങൾ പോകുന്നത്. അവയുടെ മുൻപിൽ നടക്കുന്ന രക്ഷിതാവിന് ഉടമസ്ഥാവകാശമോ നിയന്ത്രണശക്തിയോ ഇല്ല. പുല്ലു നിറഞ്ഞ പ്രദേശം കണ്ടാൽ മൃഗങ്ങൾ നേതാവിനെ തള്ളിയിട്ടുകൊണ്ട് അങ്ങോട്ടേക്കു പാഞ്ഞുചെല്ലും. മനുഷ്യമഹാനാടകം നടക്കുന്ന വേദിയുടെ നടുവിൽ കയറിനില്ക്കുന്ന മുണ്ടനായി മഹാനായ നേതാവിനെ ടോൾസ്ററോയി കാണുന്നു. നെപ്പോളിയൻ ആ വിധത്തിൽ മുണ്ടനാണെന്ന് അദ്ദേഹം കരുതുകയും ചെയ്യുന്നു.

India Wins Freedom എന്ന ആത്മകഥയിലൂടെ പ്രത്യക്ഷനാകുന്ന മൗലാനാ ആബുൽ കലാം ആസാദ് നേതാക്കന്മാരുടെ മഹത്ത്വം അംഗീകരിക്കുന്ന ആളല്ല. ടോൾസ്ററോയിയുടെ മഹത്ത്വസങ്കല്പം അദ്ദേഹം ആദരി




ക്കുന്നത് ഗാന്ധിജിയെയും ജവാഹർലാലിനെയും വിദഗ്ദ്ധമായി താഴ്ത്തിക്കാണിക്കുമ്പോഴാണ്. എന്നാൽ പരിപൂർണ്ണമായും അദ്ദേഹം ടോൾസ്ററോയിയുടെ സങ്കല്പം സ്വീകരിക്കുന്നുമില്ല. മഹാനാടകം അഭിനയിക്കപ്പെടുമ്പോൾ വേദിയുടെ ഒത്ത നടുക്ക് തലയുയർത്തിനില്ക്കുന്ന അതികായനാണ് താനെന്ന മട്ട് അദ്ദേഹത്തിനുണ്ട്. അതുകൊണ്ടാണ് അദ്ദേഹം നെഹ്റുവിനെക്കുറിച്ച് ഇപ്രകാരം എഴുതുന്നത്:– I have often wondered how Jawaharlal was won over by Lord Mountbatten. He is a man of principle but he is also impulsive and very amenable to personal influences. I think one factor responsible for the change was the personality of Lady Mountbatten. She is not only extremely intelligent but has a most attractive and friendly temperament. ജവാഹർലാലിനെ ധാർമ്മികനിയമങ്ങൾ പരിപാലിക്കുന്ന വ്യക്തിയായി അവതരിപ്പിച്ചിട്ട് അദ്ദേഹത്തെ സ്ത്രീയുടെ മാദകത്വത്തിന് അടിമയാകുന്ന സാധാരണക്കാരനായി ചിത്രീകരിക്കുകയാണ് ആസാദ്. ഈ ചിത്രം വായനക്കാർ കാണുന്നുണ്ട്. ആസാദ് ധ്വനിപ്പിച്ചുവരുന്ന അർത്ഥാന്തരങ്ങൾ നിപുണശ്രോതാക്കൾക്കു മാത്രമല്ല നിപുണങ്ങൾ അല്ലാത്ത ശ്രോത്രങ്ങൾക്കും കേൾക്കാവുന്നതേയുള്ളൂ. സ്ത്രീയുടെ വിലോഭനശക്തിക്കു വിധേയനായി ഒരു മഹാരാജ്യത്തെ തുണ്ടുതുണ്ടാക്കാൻ ഒരു മഹാപുരുഷൻ സമ്മതിച്ചു എന്ന ധ്വനി നിന്ദ്യമാണ്, കുത്സിതമാണ്.

നെഹ്റുവിനോട് ആസാദിനുള്ള വിരോധം മററു പല പരിഗണനകൾകൊണ്ടും ധ്വന്യാത്മകമായേ ആവിഷ്കരിക്കപ്പെടുന്നുള്ളൂ. പക്ഷേ കൃഷ്ണമേനോന്റെ കാര്യത്തിൽ അതു പുച്ഛവും വെറുപ്പും കലർന്ന വാക്യങ്ങളായി രൂപംകൊള്ളുന്നു. വാച്യമായിത്തന്നെ. There was one other person responsible for the change in Jawaharlal. An Indian named Krishna Menon had lived in London എന്നു തുടങ്ങുന്ന ഭാഗം വായിച്ചാൽ ആസാദ് എത്ര താണിരിക്കുന്നു എന്നു മനസ്സിലാക്കാവുന്നതാണ്. കൃഷ്ണമേനോൻ കോൺഗ്രസ്സ് സംഘടനയിൽനിന്നു പണം കൊള്ളചെയ്ത 'ഹീനനാ'ണെന്ന് ആത്മകഥാകാരൻ പറയുന്നു. രാജ്യദ്രോഹിയായും കൃഷ്ണമേനോനെ ആസാദ് അവതരിപ്പിക്കുന്നുണ്ട്. Krishna Menon had communist tendencies but when he saw that Lord Mountbatten was friendly to him and might help him to get a position, he became pro-British overnight.

എല്ലാ മനുഷ്യർക്കും ദൗർബല്യങ്ങളുണ്ട്. മനുഷ്യത്വത്തിൽനിന്നു ദേവത്വത്തിലേക്ക് ഉയർന്നവരും ദൗർബല്യങ്ങളിൽനിന്നു മോചനം നേടിയവരല്ല. ബുദ്ധനും സോക്രട്ടീസും ഗാന്ധിജിയും ചില കാര്യങ്ങളിൽ ദുർബലരായിരുന്നു. പക്ഷേ ഏതൊരു വ്യക്തിയിൽ നന്മ കൂടുതലുണ്ടോ ആ വ്യക്തിയെ നന്മയുള്ളവനായി നാം കാണുന്നു. തിന്മയുള്ളവനിൽ നന്മയുടെ അംശം കാണും. പക്ഷേ തിന്മയ്ക്ക് അതിപ്രസരം സംഭവിച്ചതുകൊണ്ട് അയാളെ ചീത്ത മനുഷ്യൻ എന്നു നമ്മൾ വിളിക്കുന്നു. നന്മകൂടിയവരെ ആ രീതിയിൽ കാണുമ്പോൾ നമ്മൾ അന്തസ്സുള്ളവരായിത്തീരുന്നു. ഉത്കൃഷ്ടങ്ങളായ മണ്ഡലങ്ങളിലേക്കു സ്വയം ഉയരുകയും മഹാവ്യക്തികളുടെ നിസ്സാരദോഷങ്ങളെ പരിഗണിക്കാതിരിക്കുകയും ചെയ്യുമ്പോഴാണ് വ്യക്തിക്ക് അന്തസ്സ് ഉണ്ടാകുക. ഉത്കൃഷ്ടമായ മണ്ഡലത്തിലേക്ക് ആസാദ് ഉയരുന്നില്ല. ഈ ആത്മകഥയിലെ മാലിന്യവിക്ഷേപങ്ങൾ എടുത്തുമാററൂ. പിന്നെ ഇതിലൊന്നും കാണുകില്ല. (India Wins Freedom—Maulana Abul Kalam Azad—Orient Longman Ltd—Rs.75/-)

* * *

വലിയ ധിഷണാവിലാസമൊന്നുമില്ലാത്ത ഒരു കൊച്ചു കഥ പറയാം:– അക്ബർ രാജസദസ്സിലെത്തി. വേദിയിൽ വച്ചിരുന്ന കറുത്ത എഴുത്തുപലകയിൽ ഒരു ഋജുരേഖ വരച്ചിട്ട് 'ആർക്കെങ്കിലും ഇതിനെ തൊടാതെ ചെറുതാക്കാൻ പററുമോ?' എന്നു ചോദിച്ചു. ആരും മുന്നോട്ടു വന്നില്ല. ഒടുവിൽ ഒരാൾ

എഴുന്നേററുവന്ന് അതിൻെറ മുകളിലായി കുറെക്കൂടി വലിയ വര വരച്ചു. അപ്പോൾ അക്ബർ വരച്ച വര സ്വാഭാവികമായും ചെറുതായിത്തീർന്നു. ദീർഘങ്ങളായ വരകൾ വരച്ചു കൊച്ചുവരകളുടെ ദൈർഘ്യക്കുറവിനെ സ്പഷ്ടമാക്കൂ. അതിനു കഴിവില്ലാത്തവർ മിണ്ടാതിരിക്കുകയാണ് നല്ലത്.

## അതിശ്രമമോ?–അല്ല.

**കോ**ടാനുകോടി നക്ഷത്രങ്ങളും ഗ്രഹങ്ങളും ക്ഷീരപഥങ്ങളുമാർന്ന ഈ ബ്രഹ്മാണ്ഡം സങ്കല്പത്തിന് ഭയജനകമാണ്. എന്നാൽ 'പ്രപഞ്ചം' എന്നൊന്നു പറഞ്ഞുനോക്കൂ. അതിൽ നക്ഷത്രങ്ങളും ഗ്രഹങ്ങളും ക്ഷീരപഥങ്ങളും ഒതുങ്ങുന്നു. ഭൂമിയിലേക്കു മാത്രം വരാം. കടപ്പുറത്തു ചെന്നു നില്ക്കുമ്പോൾ കടലിൻെറ അപ്രമേയ പ്രഭാവം നമ്മളെ അമ്പരപ്പിക്കുന്നു. പക്ഷേ 'കടൽ' എന്നു പറയൂ. എല്ലാം ആ വാക്കിലൊതുങ്ങുന്നു. (ശൂരനാട്ടു കുഞ്ഞൻപിള്ളയുടെ ഒരു പ്രഭാഷണം കേട്ട സന്ദർഭത്തിൽ കിട്ടിയ ആശയമാണിത്.) ഇത്രയും എഴുതിയതുകൊണ്ട് ഏത് ഉദാത്തതയും ഏത് ബീഭത്സതയും വാക്കിലൊതുക്കാമെന്നു വിചാരിക്കരുത്. കഥയെന്ന വാക്കു പറഞ്ഞാൽ ജനയുഗം വാരികയിൽ കടയ്ക്കാവൂരെ എം.രാധാമണി എഴുതിയ "ഒരിക്കലും വരാത്ത ക്ഷണക്കത്ത്" എന്നതിലെ ബീഭത്സത മുഴുവനും അതിലൊതുങ്ങുമോ? തീർച്ചയായും ഇല്ല. വാക്കിനെക്കവിഞ്ഞ്, ലോകത്തെക്കവിഞ്ഞ് പ്രപഞ്ചത്തെക്കവിഞ്ഞ് അതിൻെറ വൈരൂപ്യം വ്യാപിക്കുന്നു. ഹോസ്ററലിൽ ഒരു തെറിച്ച പെണ്ണുണ്ട്. അവൾ മോഷണം നടത്തുന്നവളാണ്. കൂടെത്താമസിക്കുന്നവരുടെ സാരികൾ, പണം ഇവയെല്ലാം അവൾ കട്ടെടുക്കുന്നു. ഒടുവിൽ അവളുടെ വിവാഹമായി. ഒരാൾ വിവാഹത്തിനു പോകാൻ കാത്തിരുന്നു. പക്ഷേ അവൾ ആർക്കും ക്ഷണക്കത്ത് അയച്ചില്ല. കഥ തീർന്നു. കഥ തീരുന്നതോടൊപ്പം വായനക്കാരുടെ കഥയും തീരുന്നു. സാഹിത്യത്തോടു മാത്രമല്ല ശുദ്ധമായ മലയാളഭാഷയോടുപോലും ഒരു ബന്ധവുമില്ലാത്ത 'ഇക്കഥ'യിലെ വൃത്തികെട്ട ക്രിമി എൻെറ ആത്മാവിനെ കരണ്ടുതിന്നുന്നു. സാഹിത്യസമ്പർക്കംകൊണ്ട് സമ്പന്നമായ എൻെറ ഭൂതകാലത്തെയും വർത്തമാനകാലത്തെയും ഇതു മലീമസമാക്കുന്നു. പണ്ടു ഞാനെഴുതി. എൻെറ അഭിവന്ദ്യമിത്രമായിരുന്ന കളത്തിൽ വർഗ്ഗീസ് മനോരമ ആഴ്ചപ്പതിപ്പിലേക്കു വരുന്ന ജുഗുപ്സാവഹങ്ങളായ പൈങ്കിളിക്കഥകൾ വായിച്ചു വായിച്ചാണ് ഹൃദയസ്തംഭനം വന്നു മരിച്ചതെന്ന്. ശുദ്ധാത്മാവും ഉത്കൃഷ്ട പുരുഷനുമായിരുന്ന എൻെറ സ്നേഹിതൻെറ വിയോഗം ഇപ്പോഴും എന്നെ ദുഃഖിപ്പിക്കുന്നു. ശുദ്ധാത്മാവല്ലാത്ത, ഉത്കൃഷ്ട പുരുഷനല്ലാത്ത ഞാനും ഹൃദയാഘാതത്താലേ മരിക്കൂ. എൻെറ ഈ ഉപാലംഭം overdoing ആണെന്നു പ്രിയപ്പെട്ട വായനക്കാർക്കു തോന്നുന്നുണ്ടോ? ഉണ്ടെങ്കിൽ ഈ 'കഥ'യൊന്നു വായിക്കൂ. നിങ്ങൾക്ക് ഇതിൽ കൂടുതലായി പറയാനുണ്ടാവും.

* * *

**ചി**ല നിരൂപകർ 'ഗ്രെയ്റ്റ്' എന്ന വിശേഷണം നല്കിയാണ് യൂറി ഒലീഷായുടെ Envy എന്ന നോവലിനെക്കുറിച്ചു പറയാറുള്ളത്. സങ്കീർണ്ണവും മനോഹരവുമാണ് ഇതെന്നതിൽ ഒരു സംശയവുമില്ല. വിപ്ലവത്തിനു മുൻപുള്ള സംസ്കാരത്തെയും വിപ്ളവത്തിനുശേഷമുള്ള സംസ്കാരത്തെയും കൂട്ടിയിണക്കി രണ്ടിൻെറയും സവിശേഷതകൾ എടുത്തു കാണിക്കുന്ന ഈ നോവൽ കിട്ടാനില്ലായിരുന്നു. ഇപ്പോൾ അത് മോസ്കോയിലെ Radguga Publishers പ്രസാധനം ചെയ്തിരിക്കുന്നു. അപഗ്രഥിക്കുന്തോറും, ആഴത്തിൽ ചെല്ലുന്തോറും വിവിധങ്ങളായ അർത്ഥതലങ്ങൾ പ്രദാനം ചെയ്യുന്ന ഈ നോവൽ സാഹിത്യത്തിൽ താൽപര്യമുള്ളവർ വായിക്കേണ്ടതാണ് (വില ഏഴേകാൽ രൂപ)

പി.ഗോവിന്ദപ്പിള്ള




# തിളങ്ങുന്ന രണ്ടാം ലോകം ഉണരുന്ന മൂന്നാം ലോകം

**വേ**രെടുത്ത ഒരു സ്വാതന്ത്ര്യസമരസേനാനിയുടെ പുത്രനായ എ. സുജനപാൽ ഇന്ദിരാകോൺഗ്രസ്സിലെ യുവജനവിഭാഗത്തിൻെറ തലയെടുപ്പുള്ള ഒരു നേതാവാണ്. എങ്കിലും സാധാരണ സഫാരിസൂട്ട് കരിയർ കോൺഗ്രസ്സുകാരിൽനിന്നും തീർത്തും വ്യത്യസ്തനായ സുജനപാൽ പഠനത്തിലും പ്രതിബദ്ധതയിലും മാതൃകയാണ്. പൊതുവെ ലോകകാര്യങ്ങളിലും താത്വികപ്രശ്നങ്ങളിലും വിമുഖരായി "അന്നന്നത്തെ അപ്പത്തിനുള്ള" പ്രസംഗരാഷ്ട്രീയം മാത്രം ഉപജീവനത്തിനായി കൊണ്ടുനടക്കുന്നവരാണ് ശരാശരി കോൺഗ്രസ്സുകാർ. സ്വന്തം പാർട്ടിയുടെയും ഗവൺമെൻറിൻെറയും നയപരിപാടികൾക്കാധാരമായ താത്വികപ്രശ്നങ്ങളിൽ അവരാരും തൽപരരല്ല. ചേരിചേരായ്മയെന്നും വർണ്ണസമത്വമെന്നും കൊളോണിയൽ വിരുദ്ധമെന്നും മററും ചിലപ്പോൾ സന്ദർഭവശാൽ പറഞ്ഞുപോകുന്നവർക്കുപോലും ഈ നയങ്ങളുടെ അന്തർധാരകളോ ദിശാബോധമോ തിരിഞ്ഞിട്ടുണ്ടാവില്ല. അതുകൊണ്ട് നിക്കറാഗ്വയും ചിലിയും നമീബിയയും ഗ്രനഡയും പലസ്തീൻ പടിഞ്ഞാറേക്കരയും ആണവനിരായുധീകരണവും മററും രാഷ്ട്രീയ പ്രചാരവേലകൾക്കിടയിൽ പരാമർശിക്കാൻ പോലും അവർ മുതിരാറില്ല. അവയെല്ലാം ഇന്ത്യാഗവൺമെൻറിൻെറ പരമ്പരാഗത വിദേശ നയപരിപാടികളുമായി അഭേദ്യമായി കെട്ടുപിണഞ്ഞാണ് കിടക്കുന്നതെങ്കിലും അതിനുള്ള പ്രചാരവേലയെല്ലാം കമ്മ്യൂണിസ്ററുകാരുടെയും മററ് ഇടതുപക്ഷക്കാരുടെയും "ഹോബി"കളായി സാധാരണ കോൺഗ്രസ്സുകാർ തിരസ്കരിക്കുന്നു. വിദേശനയം വിദേശകാര്യവകുപ്പിൻെറ സ്വകാര്യ വ്യവസായമായി തള്ളുന്ന കോൺഗ്രസ്സുകാർ വിദേശ നയരൂപീകരണത്തിലും നടത്തിപ്പിലും നിന്ന് ജനസാമാന്യത്തെ ഒഴിച്ചുനിർത്തുന്നു. ഒരുപക്ഷേ, ഇന്ത്യയുടെ വിദേശനയത്തിൻെറ മുഖ്യ ദൗർബല്യവും ഈ ജനപങ്കാളിത്തത്തിൻെറ അഭാവമാണെന്നു പറയാം.

കോൺഗ്രസ് ഗവൺമെൻറിൻെറ വിദേശനയവും ജനങ്ങളും തമ്മിലുള്ള ഈ വേർതിരിവ് ബോധപൂർവ്വം സൃഷ്ടിച്ചതായിരിക്കാനും ഇടയുണ്ട്. എന്തുകൊണ്ടെന്നാൽ പുത്തൻ

1. മൂന്നാംലോകം
   എ. സുജനപാൽ
   നാഷനൽ ബുക്ക് സ്ററാൾ, കോട്ടയം, 1987
   വില 19 രൂപ
2. യുദ്ധസ്മരണകളിലൂടെ ഒരു യാത്ര
   എ. സുജനപാൽ
   മലയാളം പബ്ളിക്കേഷൻ, കോഴിക്കോട്–1988
   വില 20 രൂപ

കൊളോണിയലിസം, വർണ്ണവിവേചനം, പ്രാദേശികയുദ്ധങ്ങൾ, ആയുധപന്തയം മുതലായവയ്ക്കെതിരെയുള്ള ആഗോളസമരത്തെ ആത്മാർത്ഥമായി ഉയർത്തിപ്പിടിക്കുന്നവർക്ക് കമ്മ്യൂണിസ്ററ് പ്രസ്ഥാനത്തോട് ചില കാര്യങ്ങളിൽ വിയോജിപ്പുണ്ടാകാമെങ്കിലും കടുത്ത വൈരാഗ്യം വച്ചുപുലർത്താനാവില്ല. എന്തുകൊണ്ടെന്നാൽ ഭൂമുഖത്ത് എവിടെയെവിടെ ജനങ്ങൾ സ്വാതന്ത്ര്യത്തിനും സമത്വത്തിനും സമാധാനത്തിനുംവേണ്ടി പടവെട്ടുന്നുവോ അവിടെയെല്ലാം മുൻപന്തിയിൽ കമ്മ്യൂണിസ്ററുകാരും ഉണ്ടാകും. കമ്മ്യൂണിസ്ററുകാർ മാത്രമേ ഉണ്ടാകൂവെന്നല്ല വിവക്ഷ. ഉദ്ബുദ്ധരായ വിമോചന ദൈവശാസ്ത്രവാദികളായ പുരോഹിതന്മാരും കമ്മ്യൂണിസ്ററുകാരും മുതൽ സാധാരണ ലിബറൽ ജനാധിപത്യവാദികൾവരെ മനുഷ്യസ്നേഹികളായ പലനിറക്കാരും തരക്കാരും കണ്ടെന്നിരിക്കും. എന്നാൽ ആ നിരയുടെയെല്ലാം ലഘുതമ സാധാരണഗുണിതം കമ്മ്യൂണിസ്ററുകാരായിരിക്കും. അതുകൊണ്ട് കമ്മ്യൂണിസ്ററ് വിരോധം മുഖ്യ രാഷ്ട്രീയോപജീവനമാർഗ്ഗമായി കാലയാപനം നടത്തുന്ന കോൺഗ്രസ്സുകാർക്ക് സ്വന്തം ഗവൺമെൻറിൻെറ നയങ്ങൾപോലും മുക്തകണ്ഠമായി പ്രശംസിക്കാനോ അപഗ്രഥിക്കാനോ കഴിയാതെ വരുന്നു. ശരാശരി കോൺഗ്രസ്സുകാരൻെറ ഈ ധർമ്മസങ്കടത്തിൽ സഹതപിക്കയല്ലാതെ എന്തു ചെയ്യും.

എന്നാൽ താൻ ഈ ശരാശരിക്കാരനിൽപ്പെടുന്നവനല്ലെന്നും നെഹ്രുവിൻെറയും കൃഷ്ണമേനോൻെറയും ശരിയായ പിന്തുടർച്ചാവകാശിയാണെന്നും ഭംഗ്യന്തരേണ സ്ഥാപിക്കുകയാണ് സുജനപാൽ ഈ രണ്ടു പുസ്തകങ്ങളിലൂടെ ചെയ്യുന്നത്. ഇതിനുമുമ്പ് അദ്ദേഹമെഴുതിയ "പൊരുതുന്ന പലസ്തീൻ" തുടങ്ങിയ കൃതികളിലും ഈ വ്യക്തിത്വം അദ്ദേഹം പ്രകടിപ്പിച്ചിട്ടുണ്ട്. (സുജനപാലിനെക്കുറിച്ചുള്ള ഈ വിലയിരുത്തൽ കേരള രാഷ്ട്രീയത്തിൽ അദ്ദേഹമെടുക്കുന്ന നിലപാടുകളെക്കുറിച്ചുള്ള വിലയിരുത്തലായി വായനക്കാർ തെററിദ്ധരിക്കരുതെന്ന് അപേക്ഷ.)

ഇവയിൽ "യുദ്ധസ്മരണകളിലൂടെ ഒരു യാത്ര" എന്ന പുസ്തകം ഫാസിസ്ററ് വിരുദ്ധ ദേശാഭിമാന യുദ്ധവിജയത്തിൻെറ 40-ാം വാർഷികാഘോഷത്തിന് സോവിററ് യൂണിയൻ സന്ദർശിച്ച സന്ദർഭത്തിൽ നടത്തിയ യാത്രകളുടെയും നിരീക്ഷണങ്ങളുടെയും ഓർമ്മക്കുറിപ്പുകളാണ്. പ്രസിദ്ധ ചലച്ചിത്ര സംവിധായകനും കലാനിരൂപകനും, സ്വയം ഒരു സഞ്ചാര സാഹിത്യകാരനുമായ രവീന്ദ്രൻ ഒരു പഠനമെന്ന നിലയിൽ എഴുതിയിരിക്കുന്ന അവതാരികയിൽ പറയുന്നത് ഇങ്ങനെയാണ്:

"സുജനപാൽ ഒരു സാധാരണ സഞ്ചാര സാഹിത്യകാരൻ മാത്രമല്ല. സാർവ്വദേശീയ രംഗങ്ങളിൽ പ്രത്യക്ഷപ്പെട്ടുകൊണ്ടിരിക്കുന്ന രാഷ്ട്രീയവും സാമൂഹ്യശാസ്ത്രപരവുമായ പ്രവണതകളോട് പ്രതികരിക്കുകയും അവയുടെ വിവക്ഷകളെ പഠിക്കുവാൻ ശ്രമിക്കുകയും ചെയ്യുന്ന ഒരു രാഷ്ട്രീയമുന്നണി പ്രവർത്തകൻകൂടിയാണ്. അതുകൊണ്ട് ഈ യാത്രാസ്മരണകൾ സോവിയററ് റഷ്യയിലെ പ്രകൃതിചിത്രങ്ങളുടെയും നഗരാതിശയങ്ങളുടെയും നിരുന്മേഷപ്രദമായ ഒരു വിവരണമായി ചുരുങ്ങുന്നില്ല. മറിച്ച്, തൻെറ പര്യടനവേളയിൽ സോവിയററ് രാഷ്ട്രീയാന്തരീക്ഷത്തിൽ മുഖരിതമായി നിന്ന വികാരങ്ങളുടെയും മനോഭാവങ്ങളുടെയും തിരിച്ചറിയലും വിശകലനവുമായി ഈ കൃതി മാറിയിരിക്കുന്നു. മറെറാരർത്ഥത്തിൽ, രണ്ടാംലോക മഹായുദ്ധത്തിൻെറ ഓർമ്മ പുതുക്കുന്ന സോവിയററ് മനസ്സിൻെറ ചരിത്രബോധവും വിശാലമാനവികതയെ സംബന്ധിച്ച അതിൻെറ ആകാംക്ഷകളും ഉൾക്കൊള്ളുവാനും തൻെറ പ്രതീതി വിവരണങ്ങളിലൂടെ സമർത്ഥമായി ധ്വനിപ്പിക്കുവാനും സുജനപാലിന് കഴിഞ്ഞിരിക്കുന്നു. മനഃസാക്ഷിയെ ഇപ്പോഴും സ്തബ്ധമാക്കുന്ന കഴിഞ്ഞ ആഗോളയുദ്ധത്തിൻെറ ഭീകരതകൾ, വരാനിടയുള്ള മറെറാരു ആഗോളയുദ്ധം സൃഷ്ടിച്ചേക്കാവുന്ന കൂടുതൽ സമഗ്രമായ നാശത്തെ സംബന്ധിച്ച ഉൾക്കിടിലം, അടിച്ചമർത്തപ്പെട്ട മനുഷ്യൻെറ ആത്യന്തികമായ വിജയവും സമാധാനത്തിനും അതിജീവനത്തിനുംവേണ്ടിയുള്ള വാഞ്ഛയും—ഇങ്ങനെ സംഗ്രഹിക്കാവുന്ന മൂന്ന് ഉപപാദ്യങ്ങളിലൂടെയാണ് ഈ പുസ്തകത്തിൻെറ പ്രമേയം വിശദീകരിക്കപ്പെടുന്നത്."

ഇനി "മൂന്നാംലോകം" എന്ന ഗ്രന്ഥത്തിന് മാതൃഭൂമി ഡെപ്യൂട്ടി എഡിററർ കെ.പി. വിജയൻ എഴുതിയ അവതാരികയിൽനിന്ന് അല്പംകൂടി ഉദ്ധരിച്ചാൽ എൻെറ കർത്തവ്യം അനായാസമായി. വിജയൻ എഴുതുന്നു: "അറിയേണ്ടവരെ അറിയാതിരിക്കുകയെന്ന സാമാന്യസ്വഭാവത്തിൽനിന്നുള്ള വ്യതിയാനമാണ് ശ്രീ. സുജനപാലിൻെറ "മൂന്നാം ലോക"ത്തെ ഹൃദ്യവും ശ്രദ്ധേയവുമാക്കുന്നത്. അദ്ദേഹം തൻെറ ഗ്രന്ഥത്തിലൂടെ, മൂന്നാംചേരി രാജ്യങ്ങളെക്കുറിച്ച് വായനക്കാരിൽ ജിജ്ഞാസ ഉണർത്തുന്നു. അതനുസരിച്ച് അറിവുനേടാൻ ശ്രമിക്കുന്നവർക്ക് അനന്തമായ ഒരു ലോകം മുന്നിൽ തുറന്നുകിടപ്പുണ്ട്."

അഭ്യസ്തവിദ്യരായവർക്കിടയിൽപ്പോലും—മാത്രമല്ല ഉദ്ബുദ്ധരെന്ന് സ്വയം വിശ്വസിക്കുന്നവരിൽപ്പോലും—ഈവക വിഷയങ്ങളെക്കുറിച്ച് നിരാശാജനകമായ അജ്ഞതയും അവഗണനയുമാണുള്ളത് എന്ന വിജയൻെറ പരിതാപം അസ്ഥാനത്തല്ല. ഈ കുറിപ്പിൽ അല്പംമുമ്പ് പറഞ്ഞുവച്ചതുപോലെ ഇന്ത്യയുടെ വിദേശനയത്തിൻെറയും സമാധാനവാഞ്ഛയുടെയും മുഖ്യമായ ദൗർബല്യം ഈ അജ്ഞതയും നിസ്സംഗതയുംതന്നെ. ഈ അവസ്ഥയ്ക്ക് ഒരു പരിഹാരം താമസിയാതെ കണ്ടെത്തേണ്ടതല്ലേ? ഇക്കഴിഞ്ഞ ദിവസം ആലപ്പുഴയിൽ ചേർന്ന സമാധാനസമ്മേളനത്തിൽ ബി.ടി. രണദിവെ തൊട്ടുള്ളവർ ശക്തിയുക്തം ഇക്കാര്യം സമർത്ഥിക്കുകയുണ്ടായി. ആ വഴിക്കുള്ള ബോധവൽക്കരണയത്നങ്ങൾക്ക് സുജനപാലിൻെറ ഈ രണ്ടു കൃതികളും ഗണ്യമായ സംഭാവനകളാണ്.

യുദ്ധം, സമാധാനം, നിരായുധീകരണം, മൂന്നാംലോക വിമോചനം, വർണ്ണവിവേചനം, സർവ്വാധിപത്യത്തിനെതിരായ സായുധകലാപങ്ങൾ തുടങ്ങിയ വിഷയങ്ങളിൽ തുടക്കക്കാർക്കുപോലും താല്പര്യവും രസവും ഉണ്ടാകുന്നവിധത്തിലാണ് സുജനപാൽ ആവേശം തരുന്ന അറിവിൻെറ കവാടങ്ങൾ തുറക്കുന്നത്. ഇവ രണ്ടും പൊതുവെ സഞ്ചാര സാഹിത്യത്തിൻെറ മാധുര്യം പേറുന്നവയാണ്. അതുകൊണ്ട് വായിച്ചുപോകാൻ ആർക്കും വിഷമം അനുഭവപ്പെടില്ല. സാഹിത്യശോഭ പകരുന്ന ദൃക്സാക്ഷിവിവരണങ്ങളും സംഭാഷണശകലങ്ങളും നെരൂദയുടെയും മററും ഉത്തേജകമായ കാവ്യഭാഗങ്ങളും ചേർന്ന് ഈ രാഷ്ട്രീയ പഠനപരമ്പരയെ ഒരു വൈകാരികാനുഭവമാക്കി മാററുന്നു.

ഒരു പരാതിയേ എനിക്കു പറയാനുള്ളു. പലയിടത്തും കമ്മ്യൂണിസ്ററുകാരുടെ പേരും പങ്കും പറയേണ്ടിടത്ത് അത്തരം പരാമർശങ്ങൾ കഴിയുന്നത്ര കുറയ്ക്കാൻ എൻെറ യുവസ്നേഹിതൻ ശ്രമിച്ചിട്ടുണ്ട്. അദ്ദേഹത്തിന് മററു ചില കാര്യങ്ങളും കരുതേണ്ടതുണ്ടല്ലോ. ഉദാഹരണങ്ങൾ പറയുന്നില്ല. എങ്കിലും ഈ രണ്ടു പുസ്തകങ്ങളും വ്യാപകമായ പ്രചാരം അർഹിക്കുന്നുവെന്ന് പറയാൻ മടിക്കേണ്ടതില്ല.